Kerala Gazette No. 30 dated 26th July, 1983.
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 5422/എൽ.എ4.എ./83. തിരുവനന്തപുരം, 1983 ജൂൺ 13.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ കേരള കെട്ടിട നികുതി (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1983-ലെ കേരള കെട്ടിട നികുതി (ഭേദഗതി) ബിൽ

## 1975-ലെ കേരള കെട്ടിട നികുതി ആക്ട് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

### ഒരു
### ബിൽ

പീഠിക:—1975-ലെ കേരള കെട്ടിട നികുതി ആക്ട് താഴെ കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു.

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്ടിന് 1983-ലെ കേരള കെട്ടിട നികുതി (ഭേദഗതി) ആക്ട് എന്നു പേർ പറയാം.

(2) ഇത് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. 13-ാം വകുപ്പിന്റെ ഭേദഗതി.—1975-ലെ കേരള കെട്ടിട നികുതി ആക്ട് (1975-ലെ 7) 13-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ, ഒന്നാമത്തെ ക്ലിപ്ത നിബന്ധനയ്ക്കുശേഷം, താഴെ പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

''എന്നു മാത്രമല്ല നികുതി ചുമത്തുന്ന അധികാരസ്ഥൻ പാസാക്കുന്ന ഏതെങ്കിലും ഉത്തരവ് പുനഃപരിശോധിക്കുന്നതിനുവേണ്ടി ഒരു നികുതി ദായകൻ നൽകുന്ന യാതൊരു അപേക്ഷയും അങ്ങനെയുള്ള ഉത്തരവിൻപ്രകാരം കൊടുക്കേണ്ടതായ കെട്ടിട നികുതി കൊടുക്കാത്തപക്ഷം സ്വീകാര്യമായിരിക്കുന്നതല്ല.''

## ഉദ്ദേശ കാരണങ്ങളുടെ വിവരണം

1975-ലെ കേരള കെട്ടിട നികുതി ആക്ട് (1975-ലെ 7) 11-ാം വകുപ്പ് (1)-ാം ഉപവകുപ്പ്, നികുതിചുമത്തുന്ന അധികാരസ്ഥൻ ചുമത്തിയിരിക്കുന്ന കെട്ടിട നികുതി തുകയെപ്പററി ആക്ഷേപം ഉന്നയിക്കുകയോ, അഥവാ ഈ ആക്ട്പ്രകാരം നികുതി ചുമത്തപ്പെടാനുള്ള അയാളുടെ ബാദ്ധ്യത നിഷേധിക്കുകയോ, അഥവാ ഈ ആക്ട്പ്രകാരമുള്ള നികുതി ചുമത്തുന്ന അധികാരിയുടെ ഏതെങ്കിലും ഉത്തരവിനെ എതിർക്കുകയോ ചെയ്യുന്ന ഏതെങ്കിലും

നികുതിദായകന് അതതു സംഗതിപോലെ, നികുതി ചുമത്തലിനോ അപ്രകാരമുള്ള ഉത്തരവിനോ എതിരായി അപ്പീൽ അധികാരിക്ക് അപ്പീൽ കൊടുക്കാവുന്നതാണെന്നും കെട്ടിട നികുതി കൊടുക്കാത്തപക്ഷം അപ്രകാരമുള്ള യാതൊരു അപ്പീലും സ്വീകാര്യമായിരിക്കുന്നതല്ലെന്നും വ്യവസ്ഥ ചെയ്യുന്നു. ഈ ആക്ടിന്റെ 13-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം, ജില്ലാ കളക്ടർക്ക് സ്വമേധയായോ അഥവാ ഏതെങ്കിലും സങ്കടക്കാരന്റെ അപേക്ഷയിന്മേലോ, അപ്പീൽ അധികാരിയോ അഥവാ നികുതി ചുമത്തുന്ന അധികാരിയോ പാസാക്കിയ ഏതു ഉത്തരവിന്റെയും രേഖകൾ വരുത്തുകയും, പരിശോധിക്കുകയും, അതിന്മേൽ അദ്ദേഹത്തിന് ഉചിതമെന്നു തോന്നുന്ന ഉത്തരവ് പാസാക്കുകയും ചെയ്യാവുന്നതാണ്. 11-ാം വകുപ്പു പ്രകാരം അപ്പീൽ കൊടുക്കുന്നതിന് കെട്ടിട നികുതി മുൻകൂട്ടി അടയ്ക്കേണ്ടത് ഒരു പൂർവ്വോപാധിയാണെങ്കിലും, 13-ാം വകുപ്പുപ്രകാരം പുനഃപരിശോധനയ്ക്ക് അപേക്ഷ കൊടുക്കുന്നതിന് മുൻകൂട്ടി നികുതി കൊടുക്കേണ്ട ആവശ്യമില്ല. ചുമത്തിയിരിക്കുന്ന കെട്ടിട നികുതി മുൻകൂട്ടി കൊടുക്കാതിരിക്കാൻവേണ്ടി നികുതിദായകർ 11-ാം വകുപ്പുപ്രകാരമുള്ള അപ്പീലിന്റെ വ്യവസ്ഥകൾ അവലംബിക്കാതെ 13-ാം വകുപ്പുപ്രകാരം പുനഃപരിശോധനയ്ക്കുവേണ്ടി അപേക്ഷകൾ സമർപ്പിച്ചുവരുന്നു. അതുകൊണ്ട് നികുതി ചുമത്തുന്ന ഉദ്യോഗസ്ഥൻ പാസാക്കുന്ന ഏതെങ്കിലും ഉത്തരവിന്റെ പുനഃപരിശോധനയ്ക്കുവേണ്ടി നികുതിദായകൻ നൽകുന്ന യാതൊരു അപേക്ഷയും അപ്രകാരമുള്ള ഉത്തരവുമൂലം കൊടുക്കേണ്ടതായ കെട്ടിട നികുതി കൊടുക്കാത്തപക്ഷം സ്വീകാര്യമായിരിക്കുന്നതല്ലെന്ന് വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.

2. മേൽപ്പറഞ്ഞ ആവശ്യത്തിനുവേണ്ടി പ്രസ്തുത ആക്ട് ഭേദഗതി ചെയ്യുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ, നിയമമാക്കുകയും, പ്രാബല്യത്തിൽകൊണ്ടുവരികയും ചെയ്താൽ, സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. എം. മാണി.

(ശരിത്തർജ്ജമ)

എസ്. ശ്രീധരൻ നാടാർ,

അഡീഷണൽ ഹെഡ് ട്രാൻസ്ലേറ്റർ.